അത്തരത്തിലുള്ള 9 ഗ്രഹങ്ങളും ജാതകത്തിൽ ഈ 12 ഭാവങ്ങളിലെ വിടെയെങ്കിലുമൊക്കെ ഇരുന്ന് അനുഭവങ്ങൾ സൂചിപ്പിച്ചല്ലേ മതിയാകൂ. ഭാര്യാഭർത്താക്കന്മാർക്ക് ദശാസന്ധി ഒരുമിച്ചു വന്നാൽ നല്ലതാണെന്ന് ഒരിക്കലും പറയാറില്ലല്ലോ. രണ്ടു പേർക്കും ഒരു പോലെ തിന്മകൾ വരുന്നതുപോലെയല്ലേ രണ്ടു പാപജാതകം ഒരുമിച്ചു ചേർക്കാമെന്നു പറയുന്നത്. ഇനിയുമുണ്ട് എഴുതാൻ; ഓരോ ഗ്രഹവും ഭാവത്തിന്റെ/രാശിയുടെ കേന്ദ്രത്തിൽ തന്നെ ഒരിക്കലുമൊരിക്കലും വരുകയില്ല. അങ്ങിനെയാകുമ്പോൾ ഒന്നാം ഭാവത്തിന്റെ അവസാന ഡിഗ്രിയിലിരിക്കുന്ന ഗ്രഹത്തിന് രണ്ടാം ഭാവത്തിലേക്കും സ്വാധീന മുണ്ടാകും. അപ്പോൾ ഒരു പാപ ഗ്രഹം ഒരു ഭാവത്തിന്റെ ഒരു ഭാഗത്തു നിന്നാൽ രണ്ടിനും പാപത്വം പങ്കിട്ടെടുത്താൽ പാപത്വം കുറയില്ലേ. ? ചിന്തിച്ച് കാര്യങ്ങൾ വിലയിരുത്തുന്നത് ഗണത്തിന്റെയും ദോഷത്തിന്റേയും അടിസ്ഥാനത്തിലാകണം. അസന്ദിഗ്ദമായി ഒന്നും പ്രഖ്യാപിക്കാൻ ശ്രമിക്കരുതെന്നു പറയാൻ ഇനിയും കാരണമുണ്ട്. ഗ്രഹങ്ങൾക്ക് സ്വക്ഷേത്ര- ഉച്ചക്ഷേത്ര- ബന്ധുക്ഷേത്ര- ശത്രുക്ഷേത്ര ബന്ധങ്ങളുള്ളത് ഭാവത്തിലല്ല രാശിയിലാണ്. ഉദാഹരണം സൂര്യൻ മേടത്തിലും, ഗുരു കർക്കിടകത്തിലും, കുജൻ മകരത്തിലും ശനി തുലാത്തിലുമാണ് ഉച്ചൻ. ഇവിടെ ലഗ്നം കേന്ദ്രീകരിച്ച് ഭാവം ഗണിച്ചെടുത്താൽ ഓരോ ഭാവവും രണ്ടു രാശികളുടെ ഭാഗമായി ത്തീരുമ്പോൾ ജാതകഗണന മുഴുവനും ഭാവത്തിന്റെ അടിസ്ഥാന ത്തിലും ക്ഷേത്ര ഗണന മുഴുവനും രാശിയുടെ അടിസ്ഥാനത്തിലു മാകുമ്പോൾ ഉണ്ടാകുന്ന പ്രത്യേകതകൾ ചിന്തിച്ചാൽ മനസ് അസ്വസ്ഥമാകുന്നതുപോലെ തോന്നും. എന്തെല്ലാം കാര്യങ്ങൾ ശ്രദ്ധിച്ചാലേ ജാതക പ്രവചനമാകുകയുള്ളു, എന്ന് അപ്പോഴേ മനസ്സിലാകൂ. ഒരാൾക്ക് ശനി ദോഷമുണ്ടെന്നു പറയണമെന്നു വിചാരിക്കുക, അതും അസന്ദിഗ്ദമായി വിവരിക്കാൻ ശ്രമിക്കരുത്. കാരണം ശനി ഉച്ചത്തിലോ, നീചത്തിലോ, സ്വക്ഷേത്രത്തിലോ, ബന്ധു-മിത്ര-ശത്രു ക്ഷേത്രത്തിലോ ആവുകയോ ശനിക്ക് മറ്റുഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടാകുകയോ ശനിയുടെ രാശിയിൽ മറ്റേതെങ്കിലുമെല്ലാം ഗ്രഹങ്ങളുടെ സാന്നിദ്ധ്യമുണ്ടാകുകയോ, ശനിക്ക് മറ്റേതെങ്കിലും ഗ്രഹങ്ങളുമായി യോഗമുണ്ടാകുകയോ ശനി വക്രത്തിലോ, നേർവഴിക്കോ ഉച്ച ക്ഷേത്രത്തിന്റെ ദിശയിലേക്കോ നീങ്ങുന്നതെന്നു നോക്കേണ്ടതും ശനി ഏതു ഭാവത്തിന്റെ അധിപതിയാണ്, എന്നെല്ലാം ചിന്തിക്കേണ്ടത് വലിയ ഘടകമല്ലേ.

അതിലും വലിയ കാര്യം, ആ വ്യക്തി ജനിക്കുന്നതിനുമുമ്പുതന്നെ അല്ലെങ്കിൽ മരിച്ചതിനുശേഷമേ ശനി ദശയുള്ളു എന്നാണെങ്കിൽ ശനി ദോഷം അനുഭവിക്കേണ്ടതായിട്ടേ വരില്ല. ഇതൊന്നും കൂടാതെ ശനിക്കും ശനിയിരിക്കുന്ന ഭാവത്തിനും ലഗ്നവുമായിട്ടൊരു ബന്ധവുമില്ലെങ്കിൽ പിന്നെ ശനിയെവിടെയിരുന്നാലെന്താ കുഴപ്പം ?

ഇവിടെ ഞാൻ ശനി എന്നു പറഞ്ഞ് വിവരിച്ചിടത്ത് കുജൻ, രാഹു തുടങ്ങിയവയിലേതെടുത്തു വെച്ചാലും മേൽ വിവരിച്ചതെല്ലാം ഇപ്രകാരം വിലയിരുത്തി അതിന്റെ ദോഷത്തെ പെരുപ്പിച്ച് പറയുന്നത് അബദ്ധമായിരിക്കുമെന്നറിയുക. മാത്രമല്ല ജാതകനും കുടുംബത്തിനും അതൊരു വേദനാജനകമായ അവസ്ഥതയായിരിക്കുകയും ചെയ്യും. പലർക്കും അതൊരു പേടി സ്വപ്നവുമായിരിക്കും. ശുദ്ധജാതകത്തിലും 12 ഭാവങ്ങളും ഉണ്ട്. അതിൽ എല്ലാ ഗ്രഹങ്ങളുമുണ്ട്. അവയെല്ലാം ഒറ്റക്കായോ യോഗം ചേർന്നോ നിൽക്കുന്നുമുണ്ടാകും അവയിലോ രോന്നും ഓരോ ഭാവസ്ഥിതിയനുസരിച്ച് ഓരോന്നും സൂചിപ്പിക്കുന്നു മുണ്ടാകും. അതിൽ ചിലത് പ്രാധാന്യമുള്ളതാണെങ്കിൽ ചിലത് പ്രാധാന്യമില്ലാത്തതായിരിക്കും. ഇങ്ങിനെയുള്ളതിൽ ചിലതു മാത്രമെടുത്ത് വിവരിക്കുന്നത് തന്നെ ശരിയല്ല. 12 ഭാവത്തിനും അതാതിന്റേതായ പ്രാധാന്യമുണ്ട്. അപ്പോൾ ചിലയിടത്ത് ചില ഗ്രഹങ്ങൾ നിന്നാൽ കുഴപ്പമാണ് മറ്റെവിടെയെങ്കിലും നിന്നാൽ കുഴപ്പമില്ല എന്നത് ചില ഏറ്റകുറച്ചിലുകൾ സൂചിപ്പിക്കുമെന്നല്ലാതെ ഒരു ജാതകത്തെ പാപാജാതകവും മറ്റൊന്നിനെ പുണ്യ ജാതകവുമായി മാറ്റുമെന്നു പറയുന്നത്, യുക്തിക്കു നിരക്കുന്നില്ല.

10 പൊരുത്തം വിവരിക്കുന്നതാകട്ടെ ചന്ദ്രന്റെ അടിസ്ഥാനത്തിൽ മാത്രമാണ്! ഇവയെല്ലാം വിവരിക്കേണ്ടത് ചന്ദ്രൻ ഏതു നക്ഷത്ര മണ്ഡലത്തിൽ അഥവാ രാശിയിൽ നിൽക്കുന്നു എന്നതും മറ്റു ഗ്രഹങ്ങൾ ഏതു രാശികളിൽ നിൽക്കുന്നു എന്നതും, സൂര്യോദയം എപ്പോൾ ആണെന്നതുമെല്ലാം ആശ്രയിച്ചിരിക്കുന്നു എന്നത് വളരെ വ്യക്തമാണ്. ഭാരതത്തിലെ മാത്രം കാര്യമെടുത്താൽ തിരുവനന്ത പുരത്തുള്ള ജ്യോതിഷ ഗണിതം ജമ്മുകാശ്മീരിൽ പകർത്താനാകില്ല. അവിടത്തെ ലാറ്റിറ്റ്യൂഡും ലോഞ്ചിറ്റ്യൂഡും എടുത്ത് പുനർ ഗണനം ഇന്ന് കമ്പ്യൂട്ടർ ഉപയോഗിച്ച് നടത്താം. എന്നാൽ ജാതകം ഗ്രന്ഥങ്ങ ളെഴുതിയകാലത്ത് അത് പ്രയോഗികമായി സാദ്ധ്യമായിരുന്നില്ല. അതുകൊണ്ടു തന്നെ ഭൂമദ്ധ്യരേഖയിൽ നിന്ന് ദേശങ്ങൾ ഉയരത്തി

ലേക്കും താഴേക്കും പോകുമ്പോൾ ഈ നക്ഷത്ര, തിഥി, ഗ്രഹസ്ഥാന ങ്ങൾ എല്ലാം കുറെയൊക്കെ മാറും. അതിന്റെയടിസ്ഥാന മാറ്റങ്ങൾ എടുക്കാതെയുള്ള ഈ ജ്യോതിഷഗണനത്തിന്റെ അടിസ്ഥാനത്തിൽ പ്രവചനങ്ങൾ നടത്തുമ്പോഴും അതെല്ലാം ഒരു മാർഗരേഖമാത്രമായി എടുക്കുന്നതിനു ഉപദേശിക്കണം. അതിനു പകരം ജീവിതത്തിന്റെ അവസാനനിർദ്ദേശമാണെന്ന് പറഞ്ഞാൽ അതൊര പരാധമായി ത്തീരുമെന്നോർക്കണം. ജീവിതത്തിൽ, ജാതകപ്രയോഗം ഒരു ഭയാനകമായ കാര്യമായി ചിലർ എടുക്കുന്നു, ചിലരെക്കൊണ്ട് എടുപ്പിക്കുന്നു. അതാണ് ജ്യോതിഷത്തിന് ഇന്നു സംഭവിക്കുന്ന അപചയവും. അതൊരു വലിയ അന്ധവിശ്വാസമായിത്തീരുന്നതും.

**വിവാഹപ്പൊരുത്തത്തിലെ പ്രധാന ബിന്ദുക്കൾ**

വിവാഹപൊരുത്തത്തിന്റെ ലിസ്റ്റിൽ അഥവാ 10 പൊരുത്തത്തിൽ മനപ്പൊരുത്തമെന്നത് ഉൾപ്പെടുന്നില്ല. എന്നാലും പൂർവ്വികർ വ്യക്തമായി പറയാറുണ്ട് മനപ്പൊരുത്തമുണ്ടെങ്കിൽ മറ്റൊന്നും നോക്കേണ്ടതില്ല എന്ന്. അതിന്റെയർത്ഥം മാനസീകമായി യോജിപ്പു ണ്ടെങ്കിൽ ബാക്കിയെല്ലാം അപ്രധാനമാണെന്ന് മനസിലാക്ക ണമെന്നല്ലേ !. ജാതക പൊരുത്തത്തിന്റെ പ്രധാന്യമില്ലായ്മയെയാണ് ഇത് വ്യക്തമാക്കുന്നത്. ഇനി, മനപ്പൊരുത്തമെന്നാൽ പ്രേമം ഇഷ്ടം എന്നതെല്ലാമാണന്നും ചിലർ ധരിച്ചിട്ടുണ്ട്. അത് അപ്പോഴുള്ള മനസ്സുകൾ തമ്മിലുള്ള ചേർച്ചയാണെന്ന് വേണമെങ്കിൽ പദപ്രയോഗം നടത്താം. എന്നാൽ ശരിക്കുള്ള മനപ്പൊരുത്തമെന്നത് ആണിന്റെയും പെണ്ണിന്റെയും സമ്പൂർണ്ണ ജാതകം അവർക്ക് പരസ്പരം കൈമാറി അതിൽ അവരുടെ ഗുണദോഷങ്ങൾ വിവരിച്ചിരിക്കുന്നതനുസരിച്ച് ഇനിയുള്ള കാലം ജീവിക്കാൻ സാധിക്കുമോ എന്നു പരിശോദിച്ച് അവർതന്നെ മാനസീകമായി പൊരുത്തപ്പെട്ടുകൊള്ളാം എന്നു പറയിപ്പിക്കുന്ന തായിരിക്കണം മനപ്പൊരുത്തം. രണ്ടു പേരുടേയും ഗുണ ദോഷങ്ങൾ ഈ ജാതകത്തിലൂടെ മനസ്സിലാക്കാൻ പറ്റുന്നിടത്തോളം മനസ്സി ലാക്കിയതു വെച്ച് തമ്മിൽ വേണ്ടവിധത്തിൽ ജീവിക്കുവാനെടുക്കുന്ന തീരുമാനമാണ് മനപ്പൊരുത്തം.

**ചന്ദ്രന്റെ കൂറ് എന്ന പ്രയോഗത്തിന്റെ അർത്ഥം നോക്കുക**

അശ്വതി, ഭരണി, കാർത്തിക കാൽ - മേടക്കൂറ്

കാർത്തിക മുക്കാൽ, രോഹിണി, മകയിരം അര - ഇടവക്കൂറ്

മകയിരം അര, തിരുവാതിര, പുണർതം മുക്കാൽ - മിഥുനക്കൂറ്
പുണർതം കാൽ, പൂയം, ആയില്യം - കർക്കികടക്കൂറ്
മകം, പൂരം, ഉത്രം കാൽ - ചിങ്ങക്കൂറ്
ഉത്രം മുക്കാൽ, അത്തം, ചിത്തിര അര - കന്നികൂറ്
ചിത്തിര അര, ചോതി, വിശാഖം മുക്കാൽ - തുലാക്കൂറ്
വിശാഖം കാൽ, അനിഴം, തൃക്കേട്ട - വൃശ്ചികകൂറ്
മൂലം, പൂരാടം, ഉത്രാടം കാൽ - ധനുക്കൂറ്
ഉത്രാടം മുക്കാൽ, തിരുവോണം, അവിട്ടം അര - മകരക്കൂറ്
അവിട്ടം അര, ചതയം, പൂരുട്ടാതി മുക്കാൽ - കുംഭക്കൂറ്
പൂരുരുട്ടാതി കാൽ, ഉത്രട്ടാതി, രേവതി - മീനക്കൂറ്
(കൂറ് എന്ന പദത്തോടു ചേരുന്ന രാശിയിലാണ് ചന്ദ്രൻ സ്ഥിതിചെയ്യുന്നതെന്നർത്ഥം. ഇനിയുള്ള ജാതകപൊരുത്ത വിവരണത്തിൽ ഈ കൂറിനെയാണ് രാശിയെന്നു പറയുന്നതെന്നോർക്കുക.)

1. രാശിപൊരുത്തം : ആണിന്റെയും പെണ്ണിന്റെയും ചന്ദ്രൻ സ്ഥിതി ചെയ്യുന്ന രാശി (കൂറ്)യാണ് ഈ പൊരുത്തത്തിൽ വിഷയം. പെണ്ണിന്റെ കൂറിൽ നിന്നും എണ്ണുമ്പോൾ 2,3,4,5,6 കൂറുകളിൽ ജനിച്ച പുരുഷൻ വർജ്യനാണത്രെ. ഈ കൂറ് വർജിക്കുമ്പോൾ 12 രാശികളിൽ 6 ലുള്ളവരും ഒരു കാരണവുമില്ലാതെ തഴയപ്പെടുന്നു. ഇവിടെ ജ്യോത്സ്യൻ ചെയ്യേണ്ടത് ആ രാശികളിൽ ഗുരു, ചന്ദ്രൻ, ബുധൻ, ശുക്രൻ എന്നീ ഗ്രഹങ്ങളുണ്ടെങ്കിൽ അത് പോസിറ്റീവായി എടുത്ത് ആറുവരെയുള്ളത് വർജിക്കാതെയും 6 നപ്പുറത്തുള്ളതെടു ത്തും യോജിപ്പുണ്ടെന്നു പറയാം. 7 മുതൽ 12 വരെ രാശിയിലുള്ള വ്യക്തി പെണ്ണിന് പൊരുത്തമുള്ളവനാണ് എന്നതിന് ശാസ്ത്രീയമായി (ഈ രാശി പൊരുത്തത്തിന്) ഒരു പ്രാധാന്യവുമില്ല. ഈ പൊരുത്തത്തിന്റെ വിശകലനം നോക്കുക. മേടക്കൂറിൽ അഥവാ അശ്വതി, ഭരണി, കാർത്തിക (കാൽ) ജനിച്ച പെൺകുട്ടിക്ക് രോഹിണി, മകയിരം, തിരുവാതിര, പുണർതം, പൂയം, ആയില്യം, മകം, പൂരം, ഉത്രം, അത്തം, ചിത്തിര ഇത്രയും നക്ഷത്രത്തിലുള്ളവൻ പാടില്ല എന്നു പറയുന്നതാണിത്. ഇതുതന്നെ വിചിത്രമായി മറ്റൊരു രീതിയിൽ 8-ാമത്തെ പൊരുത്തത്തിൽ പറയുന്നു (സ്ത്രീ ദീർഘപൊരുത്തം) സ്ത്രീയുടെ നക്ഷത്രത്തിൽ നിന്ന് പുരുഷന്റെ നക്ഷത്രത്തിലേക്കുള്ള എണ്ണം 15 ൽ കൂടുതലാകണമെന്നും. ഇവിടെ രാശിപൊരുത്തമില്ലെങ്കിൽ സ്ത്രീ ദീർഘ പൊരുത്തവുമില്ല. ഇനിയും വിചിത്രമായ

കാര്യങ്ങൾ ശ്രദ്ധിക്കുക. മേൽ പറഞ്ഞതുപോലെ മേടം രാശിയിൽ ജനിച്ച പെൺകുട്ടിക്ക് ഈ 30 ഡിഗ്രിയും തുടർന്ന് 30 ഡിഗ്രിവീതമുള്ള (ആകെ 180 ഡിഗ്രിയും) 6 രാശികളും ഭൂമിക്കു ചുറ്റുമുള്ള 180° യാണെന്നിരിക്കെ ആ അർദ്ധവൃത്തത്തിൽ ജനിച്ച പുരുഷൻ പാടില്ലെന്നതിന് യുക്തിയില്ലതന്നെ. രാശി പൊരുത്തവും മറ്റു പൊരുത്തങ്ങളും തമ്മിലുള്ള വൈരുദ്ധ്യം നോക്കുക. ആ വിശകലന രീതി മറ്റെല്ല പൊരുത്തങ്ങളും താരതമ്യം ചെയ്യാനുമുപയോഗിക്കണം.!

(1) രാശിപൊരുത്തത്തിലെ രാശ്യാധിപപ്പൊരുത്തവുമായുള്ള വിചിത്രത നോക്കുക : (1) മേടം രാശിയുടെ അധിപൻ ചൊവ്വ, ചൊവ്വയുടെ ബന്ധുക്കളായി കണക്കാക്കിയിരി ക്കുന്നത് വ്യാഴം, സൂര്യൻ, ചന്ദ്രൻ എന്നിവരാണ്. ഇതിൽ സൂര്യൻ ചിങ്ങത്തിന്റെയും ചന്ദ്രൻ കർക്കിടകത്തിന്റെയും അധിപതിയാണ്. അതുകൊണ്ട് മേടം രാശികാർക്ക് കർക്കിടക - ചിങ്ങം രാശ്യാധിപ പ്പൊരുത്തമുണ്ട്. പക്ഷേ രാശിപ്പൊരുത്തമില്ല ഇത് വിചിത്രമല്ലേ.

(2) വശ്യപ്പൊരുത്തവും രാശിപൊരുത്തവും തമ്മിലുള്ള വിചിത്രബന്ധം നോക്കുക. മേടത്തിന്റെ വശ്യരാശിയാണ് ചിങ്ങം. ഇതു നല്ലതാണത്രെ പക്ഷേ രാശിപ്പൊരുത്ത പ്രകാരം മോശമാണ്. ഇടവത്തിന്റെ വശ്യരാശിയായ കർക്കിടകവും തുലാമും നല്ലതാണ്. പക്ഷേ രാശി പൊരുത്തപ്രകാരം നല്ലതല്ല. രാശ്യാധുപപൊരുത്ത പ്രകാരവും ഇടവത്തിന് കർക്കിടകം വർജ്യമാണ്. എത്ര വിചിത്രം! ഒന്നുചേരു മെങ്കിൽ മറ്റേതു ചേരില്ല.

(3) മറ്റൊരു വിചിത്രതനോക്കുക മഹേന്ദ്രപൊരുത്തവും രാശിപ്പൊരു ത്തവും എന്നും വിപരീതമായിരിക്കും കാരണം സ്ത്രീ ജനിച്ച നക്ഷത്രത്തിൽ നിന്നും 4,7,10 നാളുകളിലെ പുരുഷൻ യോഗ്യനാണ്. ഈ നാളുകൾ രാശിപ്പൊരുത്തിനെതിരാണ് കാരണം 6 രാശികൾക്കു ള്ളിലതു വരും. രണ്ടു വൈരുദ്ധ്യങ്ങൾ ശ്രദ്ധിക്കൂ.

(4) രാശിപൊരുത്തവും ഗണപ്പൊരുത്തവും തമ്മിലുള്ള വൈരുദ്ധ്യം : ഗണപ്പൊരുത്തമെടുത്താൽ ഈ വൈരുദ്ധ്യം കൂടുതൽ പ്രകടമാകും. അശ്വതിയും മകയിരവും, പൂയവും അത്തവുമെല്ലാം തമ്മിൽ ചേരും. പക്ഷേ രാശിപ്പൊരുത്തം ഇതിന് കടകവിരുദ്ധമാണ്. ചുരുക്കത്തിൽ അശ്വതിയുടെകൂടെ വിശാഖം വരെയുള്ള നക്ഷത്രങ്ങൾ ഗണപ്പൊരു ത്ത പ്രകാരം ചേരാം. (ഗണപ്പൊരുത്തത്തിന്റെ വിവരണം നോക്കുക) വിചിത്രമായ ഈ വിവരണം മൂന്നു ഗണത്തിനും ബാധകമാണ്.

(5) രാശിപ്പൊരുത്തവും യോനിപ്പൊരുത്തവും തമ്മിലും ഇതേ പ്രകാരമുള്ള വൈരുദ്ധ്യമുണ്ട്. അശ്വതി മുതൽ അനിഴം വരെയുള്ള വരിൽ പുരുഷയോനിയിൽ ജനിച്ചവന് ഈ നക്ഷത്രങ്ങളിൽ സ്ത്രീ യോനി വരുന്ന സ്ത്രീക്ക് ചേരണമെങ്കിൽ അത് രാശിപ്പൊരുത്ത ത്തിന് എതിരാണ്. യോനിപ്പൊരുത്ത പ്രകാരം ചേർക്കാം (വിവരണം പിന്നീട് വരുന്നുണ്ട്)

6. ഇതേ വൈരുദ്ധ്യം രാശിപ്പൊരുത്തവും ദിനപ്പൊരുത്തവും തമ്മിലുണ്ട്. 3, 5, 7 നക്ഷത്രത്തിലുള്ള പുരുഷനെ ദിനപ്പൊരുത്തം വേണമെങ്കിൽ മാത്രം ഒഴിവാക്കണം, പക്ഷേ രാശിപ്പൊരുത്തം വേണമെങ്കിൽ 15 വരെയുള്ളവരെ ഒഴിവാക്കണം.

7. സ്ത്രീ ദീർഘപ്പൊരുത്തമെന്നത് രാശിയെ ദിനമാക്കി മാറ്റിയെഴുതിയെന്നു മാത്രമേയുള്ളു. 6 രാശിക്കപ്പുറം വേണമെന്ന് രാശിപ്പൊരുത്തത്തിൽ പറഞ്ഞത് ദിനങ്ങളാക്കി 6 X 2¼ ഏകദേശം 14 ദിവസമാക്കി പറഞ്ഞു എന്നു മാത്രം. സ്ത്രീ ദീർഘപ്പൊരുത്തവും രാശിപ്പൊരുത്തവും അക്കാരണത്താൽ ഒന്നാണ് എന്ന വൈരുദ്ധ്യം വരുന്നു.

8. രാശിപ്പൊരുത്തത്തിലും രജ്ജുദോഷപ്പൊരുത്തത്തിലും ഈ കുഴപ്പം (താരതമ്യം ചെയ്താൽ) ഉണ്ടെന്നു ബോധ്യമാകും. ഭരണി, മകയിരം, പൂയം, എന്നിങ്ങനെ 9 നക്ഷത്രങ്ങളിൽ ജനിച്ചവർ തമ്മിലുള്ള വിവാഹം പാടില്ല. ഈ 9 നക്ഷത്രങ്ങൾക്കിടക്കുള്ളവർ തമ്മിലാകാം എന്നർത്ഥം. ഇതിൽ പലതും രാശിപ്പൊരുത്തമില്ലാത്തതാണ്. പെണ്ണിന്റെ നാളു മുതൽ അടുത്ത 15 നക്ഷത്രം വരെയുള്ളവയിൽ ചിലത് എടുക്കാമെന്ന് രജ്ജുപൊരുത്തവും ഒന്നുമെടുക്കരുതെന്ന് രാശിപൊരുത്തവും, സത്രീ ദീർഘപൊരുത്തവും പറയുന്നു. ഇത്രയും ഉദാഹരണ സഹിതം മുകളിൽ വിവരിച്ചത്, നാളുകളുടെ അടിസ്ഥാനത്തിൽ മാത്രം ജാതകചേർച്ച നോക്കിയാൽ അതിൽ പലതും സ്വാഭാവികമായും ചേരില്ല. ഇത് മനസ്സിലാക്കാൻ ഒരു വിചിത്രമായ ഉദാഹരണം പറയാം; പത്തിൽ താഴെ വരുന്ന രണ്ടക്കമുള്ള ഒറ്റ സംഖ്യയേത് എന്നു ചോദി ച്ചാൽ എന്താണുത്തരം 10 ൽ താഴെ രണ്ടക്കമുള്ള സംഖ്യകളേയില്ല. പിന്നെങ്ങിനെയാണ് ഒറ്റസംഖ്യയന്വേഷിക്കുന്നത് ഇതുപോലെയൊരു കസർത്താണ് ഈ പൊരുത്തങ്ങൾ. മേൽ വിവരിച്ചത് രാശി പൊരുത്തവും മറ്റു പൊരുത്തങ്ങളും താരതമ്യം ചെയ്താലുള്ള വൈരുദ്ധ്യങ്ങൽ മാത്രമാണ്. ഒന്നു ശരിയായില്ലെങ്കിൽ മറ്റുപലതും

സ്വാഭാവികമായും ശരിയാകില്ല. പത്തെണ്ണത്തിൽ പൊരുത്തമില്ലാത്തത് കളഞ്ഞ് പൊരുത്തമുള്ളതെടുക്കാൻ തീരുമാനിച്ചാൽ പൊരുത്ത മില്ലാത്തതിന്റെ കുഴപ്പം എങ്ങനെ പരിഹരിക്കപ്പെടും. ചുരുക്കത്തിൽ പൊരുത്തമുള്ളതിലും പൊരുത്ത മില്ലാത്തതിലും പലതും വൈരുദ്ധ്യം മാത്രമാണുള്ളതെന്നർത്ഥം. ഇതിനൊരു പരിഹാരമെന്നത് സ്ത്രീ ജനിച്ച രാശിയിൽ നിന്ന് ഒരു രാശിയിൽ പുരുഷൻ വന്നാലും ആ രാശികളിലെ ഗ്രഹങ്ങൾ, അവിടെക്കുള്ള ദൃഷ്ടിയുമെല്ലാം നോക്കി പ്രശ്നങ്ങൾ പരിഹരിക്കുന്ന ഒരു കാഴ്ചപാട് ജ്യോത്സനുണ്ടാകണം.

2. **രാശ്യാധിപപ്പൊരുത്തം :** ഒരു രാശി എന്നതു തന്നെ ഈ ഭൂമിക്കു ചുറ്റുമുള്ള 360 ഡിഗ്രിയെ 12 ആക്കി തിരിച്ചിരിക്കുന്ന ഭാഗമാണ്. അതുതന്നെ നാം സങ്കൽപിച്ചു നൽകിയ പേരിലാണറിയപ്പെടുന്നത്. അതിനേക്കാളും വലിയ സങ്കൽപം മാത്രമാണ് ആ രാശികൾക്ക് അധിപനെ കൊടുക്കുകയെന്നതും. രാശ്യാധിപനെന്നത് സാങ്കൽപികം മാത്രമാണ്. ആ അധിപന്മാരാകട്ടെ 7 ഗ്രഹങ്ങളിലേതെങ്കിലു മൊന്നായിരിക്കും. ഈ ഗ്രഹങ്ങൾ തമ്മിൽ ബന്ധുത്വം വേണം, രണ്ടു വ്യക്തികളുടെ ജാതകത്തിൽ എന്നു പറഞ്ഞാൽ, അതിലെത്ര യുക്തിയുണ്ടെന്നു നോക്കുക. സൂര്യന് ചന്ദ്രൻ ബന്ധുവാണ് എന്നാൽ ശുക്രൻ, ശനി ശത്രുക്കളാണ്. അങ്ങിനെ വിവരിക്കുന്നതും സങ്കൽപമെന്നു തന്നെയെടുക്കണം. പക്ഷേ ഇക്കാരണത്താൽ വിവാഹത്തിന് രാശ്യാധിപന്മാർ തമ്മിൽ ചേരുന്നില്ല. അതിനാൽ ചിങ്ങക്കൂറിൽ (സൂര്യൻ അധിപൻ) ജനിച്ച സ്ത്രീക്ക് എടവം, തുലാം കൂറിൽ (ശുക്രൻ അധിപൻ) ജനിച്ചവനും മകരം, കുഭം കൂറിൽ ജനിച്ചവനും(ശനി അധിപൻ) പാടില്ലെന്നു പറയുന്നതിന്റെ പുറകിലെ യുക്തി വിചിത്രമല്ലേ. ഇവിടെ പരിഹാരമായി വേണമെങ്കിൽ എടുക്കാവുന്നത് ഇടവം, തുലാം, മകരം, കുംഭം രാശിയുടെ അവസ്ഥ ജാതകത്തിൽ നോക്കി പരമാവധി ചേർക്കുകയെന്നതുമാത്രം. അതൊരു പരിഹാരമായി വേണമെങ്കിലുപയോഗിക്കാം. (ഇവിടെ ചിങ്ങകൂറിന്റെ കാര്യം മാത്രമാണ് എഴുതിയിരിക്കുന്നത്). രാശ്യാധിപന്മാരുടെ ബന്ധു-സമൻ-ശത്രു എന്നിങ്ങനെ മാത്രം നോക്കാതെ അതാതു രാശി കളുടെ നന്മയുമെടുത്ത് വിവരിച്ചുകൊടുക്കേണ്ടത് ജ്യോത്സനാ ണെന്നു ചുരുക്കം. അങ്ങിനെ ഒരു ജോത്സ്യന് ചെയ്യാൻ സാധിച്ചാൽ അത് കുറേ ജ്യോതിഷയുക്തികളുടെ അടിസ്ഥാനത്തിലാണെന്നു പറയാം.

3. **വശ്യപ്പൊരുത്തം :** സ്ത്രീ രാശിയുടെ വശ്യപ്പൊരുത്തമില്ലാത്ത രാശികളിൽ പെടുന്ന പുരുഷനാണെങ്കിൽ ഈ പൊരുത്തമില്ലാതാകുന്നു. പുരുഷ ജാതകത്തിലെ വശ്യക്കൂറിന്റെ മഹത്വം നോക്കുക. അതായത് മേടത്തിന് ചിങ്ങവും വൃശ്ചികവും വശ്യരാശിക്കൂറുകളാണ്. പുരുഷൻ തുലാക്കൂറിലാണെന്നു വിചാരിക്കുക. അതു വർജ്യമാണെന്നു പ്രഖ്യാപിക്കുന്നതിനു മുമ്പ് തുലാക്കൂറിലുള്ള ശുഭഗ്രഹങ്ങൾ, മറ്റു ഗ്രഹങ്ങളുടെ ദൃഷ്ടികൾ, തുലാം രാശ്യാധിപന്റെ യോഗം എല്ലാമെല്ലാം പരിശോധിച്ചാൽ ചിങ്ങക്കൂറിന് തുലാക്കൂറുകാരന് വശ്യപൊരുത്തമില്ല എന്ന് അസന്ദിഗ്ദമായി പ്രഖ്യാപിക്കേണ്ടിവരില്ല. സൂര്യനും ശുക്രനും ശനിയും തമ്മിലൊന്നും ഒരു ശത്രുതയും ഒരിക്കലുമുണ്ടാകില്ല. അവർ തമ്മിൽ ഒരു പ്രശ്നവുമുണ്ടാകുകയുമില്ല. കാരണം രണ്ടു ജാതകങ്ങളിലാണിതുള്ളതെന്നോർക്കണം. ജാതകം അവരവരുടെ അനുഭവം മാത്രമാണ് എന്നും ഉള്ളിലോർമ്മയിരിക്കട്ടെ. കൂടുതൽ വിവരണം പിന്നീട് വരുന്നുണ്ട്.

4. **മാഹേന്ദ്രപ്പൊരുത്തം :** 1 സ്ത്രീയുടെ ജന്മ നക്ഷത്രത്തിന്റെ 4,7,10 ൽ വരുന്ന നക്ഷത്രങ്ങളിലും അവയുടെ അനുജന്മ നക്ഷത്രങ്ങളിലും വരുന്ന പുരുഷൻ ഉത്തമനാകും. ഒരു നക്ഷത്രത്തിന്റെ 10-ാം നക്ഷത്രവും അതിന്റെ 10-ാം നക്ഷത്രവും അനുജന്മ നക്ഷത്രമാണ്. അതല്ലാതെ വരുന്ന നക്ഷത്രങ്ങളെ തിരസ്കരിക്കുന്നതിന് ഒരു ന്യായീകരണവുമില്ല. ഇവിടെയും ജ്യോതിഷി ശ്രദ്ധിക്കാനുള്ളത് മേൽ വിവരിച്ചതുപോലെ പുരുഷ നക്ഷത്രം വരുന്ന കൂറ് /രാശി നോക്കി നന്മതിന്മകൾ വിലയിരുത്തി മാത്രം കാര്യങ്ങൾ പറയുക. മാഹേന്ദ്ര പൊരുത്തം തന്നെ വെറും നമ്പറിന്റെ അബദ്ധജഡിലമായ കളിയാണെന്നോർമ്മയിരിക്കട്ടെ.

5. **ഗണപ്പൊരുത്തം :** നക്ഷത്രം മാത്രം നോക്കി ഒരു പുരുഷനേയും സ്ത്രീയേയും ദേവഗണമെന്നോ മനുഷ്യഗണമെന്നോ, അസുര ഗണമെന്നോ വിവരിക്കുന്നത് ശുദ്ധ അബദ്ധമാണ്. ഉദാഹരണം നോക്കുക കാർത്തിക, ആയില്യം, മകം............. ഇതെല്ലാം അസുരഗണമാണ്. ഈ വിധവിവരണം എന്തിന്റെ അടിസ്ഥാനത്തിലാണെന്നുകൂടി ചിന്തിച്ചാൽ ഇത് നൂറുശതമാനവും അടിസ്ഥാനരഹിതമാണെന്ന് മനസ്സിലാകും. ഈ വർഗീകരണം സാമാന്യബുദ്ധിക്കു നിരക്കാത്തത ല്ലേ. സ്ത്രീയും പുരുഷനും അസുരഗണമാണെങ്കിൽ ചേർക്കാമെന്നത് അതിലും വലിയ അബദ്ധം. രണ്ട് അസുരന്മാർ ചേർന്നാലത്തെ അവസ്ഥപോലെയല്ലേ ഇത്. ഇനിയും ചിന്തിക്കുക.

ഒരു കാരണവശാലും മനുഷ്യനെ വെറും നക്ഷത്രത്തിന്റെ അടിസ്ഥാനത്തിൽ മൂന്നു ഗണങ്ങളാക്കിതിരിക്കരുത്. അതിൽ ദേവഗണങ്ങൾ തമ്മിലും, മനുഷ്യഗണങ്ങൾ തമ്മിലും ചേരും. ദേവഗണവും മനുഷ്യഗണവും തമ്മിലും ചേരും. ദേവഗണവും അസുരഗണവും ചേരില്ല. (കൂടുതൽ വിവരണം പിന്നീട് വരുന്നു.)

6. **യോനിപ്പൊരുത്തം :** മേൽ വിവരിച്ചതിനേക്കാൾ വിചിത്രമാണ് സ്ത്രീ പുരുഷന്മാരെ, പുരുഷയോനിയെന്നും സ്ത്രീയോനിയെന്നും നക്ഷത്രത്തിന്റെ മാത്രം അടിസ്ഥാനത്തിൽ രണ്ടായിതിരിക്കുന്നത്. അതിന് യുക്തിയോ, ശാസ്ത്രമോ ഒന്നും തൊട്ടുതീണ്ടിയിട്ടുമില്ല. പുരുഷൻ പുരുഷയോനിയിലുള്ള നക്ഷത്രത്തിൽ ജനിക്കുകയും സ്ത്രീ സ്ത്രീയോനിയിലുള്ള നക്ഷത്രത്തിൽ ജനിക്കുകയും ചെയ്താലേ ഇവർ ചേരു ! നക്ഷത്രം നോക്കി സിസേറിയൻ ഓപ്പറേഷൻ നടത്തിയാൽ ഒരു ശിശു പുരുഷയോനിയോ സ്ത്രീയോനിയോ ആക്കി മാറ്റാം. നക്ഷത്രം മാറ്റാനായി അതായത് ഗണവും യോനിയും മാറ്റാനായി സിസേറിയൻ സമയം മാറ്റിയാൽ മതി എന്നു പറയുമ്പോൾ ഇതിന്റെ അന്ധസത്തയില്ലായ്മ വ്യക്തമാകും.

7. **ദിനപ്പൊരുത്തം :** സ്ത്രീ നക്ഷത്രത്തിൽ 3,5,7 നക്ഷത്രത്തങ്ങളിൽ ജനിച്ച പുരുഷനേയും 22-ാം നക്ഷത്രത്തിലേയും 27-ാം നക്ഷത്രത്തിലേയും അവസാനത്തെ 6 മണിക്കൂർ സമയത്തിൽ ജനിച്ച പുരുഷനേയും ഒഴിവാക്കണമെന്ന നിർദ്ദേശത്തിൽ എന്തെങ്കിലും യുക്തിയുണ്ടോ എന്ന് മേൽ വിവരിച്ചതെല്ലാം എടുത്ത് സ്വയം ചിന്തിക്കുക. ഈ നക്ഷത്രങ്ങൾ ക്കും നക്ഷത്രഭാഗങ്ങൾക്കുംഎന്തു കുഴപ്പാണുള്ളതെന്ന് സ്വയം രാശിചക്രം നോക്കി ചിന്തിച്ചെടുത്ത് അതിലെ അബദ്ധം മനസ്സിലാക്കുക. 3,5,7 വർജ്യമാകുന്നു എന്നു പറയുമ്പോൾ 2,4,6,8 ........ എല്ലാം യോജിക്കുമെന്ന അർത്ഥവുമുണ്ട്. അത് സ്ത്രീ ദീർഘപ്പൊരുത്ത ത്തിനും, രാശിപ്പൊരുത്തത്തിനും, എതിരാണെന്നുമറിയുക. മറ്റു പല പൊരുത്തങ്ങളും ഇവിടെ ചീറ്റിപോകുകയും ചെയ്യും.

8. **സ്ത്രീദീർഘപൊരുത്തം :** ഇത് ഒരു പ്രത്യേകതയുമില്ലാത്ത സംഖ്യകൊണ്ടുള്ള ഒരു കളിമാത്രമാണ്. ദൂരം കൂടുന്തോറും അടുപ്പം കൂടുമെന്നു പറയുന്നതുപോലെ രാശിപ്പൊരുത്തത്തിൽ ഇതു സൂചിപ്പിച്ചിരിക്കുന്നു; 6 രാശിക്കപ്പുറത്തുള്ള രാശിയായിരിക്കണം പുരുഷന്റേതെന്ന്. അതിനർത്ഥം 13-14 നക്ഷത്രങ്ങൾക്കപ്പുറമാകണമെ

ന്നാണ്. അത് നക്ഷത്രങ്ങളുടെ എണ്ണത്തിൽ പറഞ്ഞപ്പോൾ 15 നക്ഷത്രത്തിനപ്പുറമായി 27 നക്ഷത്രങ്ങളുടെ പകുതി 13 എന്നതാകാമായിരുന്നു. രാശിപ്പൊരുത്തവും സ്ത്രീ ദീർഘപ്പൊരുത്തവും ഒന്നുതന്നെയെന്നത് ജാതകത്തിന്റെ ബാലപാഠം മാത്രം. ഈ അകലം കൊണ്ടെന്താണു പ്രയോജനം ? അടുത്താലെന്താണു കുഴപ്പം? വശ്യപ്പൊരുത്തതിലും സ്ത്രീദീർഘപ്പൊരുത്തത്തിന്റെ നേർ വിപരീതമാണ് പറയുന്നതെന്ന് ഈ പൊരുത്തം നോക്കലുകളെത്തന്നെ മറയത്തരമാക്കുന്നില്ലേ എന്ന് ചിന്തിക്കുക.

**9. രജ്ജുദോഷപ്പൊരുത്തം :** മേൽ വിവരിച്ച നക്ഷത്രങ്ങൾ സ്ഥിരമാണ് മാറുന്നില്ല. സൂക്ഷ്മമായി പരിശോധിച്ചു നോക്കു. ഈ 27 നക്ഷത്രങ്ങൾ വർഷത്തിൽ 13 പ്രാവശ്യം വരുന്നത് പല ഗ്രഹങ്ങളുടെ പലരീതിയിലുള്ള കോമ്പിനേഷനിലൂടെയാണ്. ഭരണി എന്ന നക്ഷത്രം, ഉദാഹരണ ത്തിനെടുത്താൽ മേടം, ഇടവം, മിഥുനം തുടങ്ങി മീനം വരെ ചന്ദ്രനുൾപ്പെടെയുള്ള ഗ്രഹങ്ങളിലോരോന്നിന്റേയും സ്ഥാനം തികച്ചും വ്യത്യസ്ഥമായിരിക്കും. അതു മാറിക്കൊണ്ടേയിരിക്കും. ഇങ്ങിനെ യിരിക്കെ ഒമ്പതു നക്ഷത്രങ്ങൾക്ക് സ്ഥിരമായി ചില പൊരുത്ത ക്കേടുണ്ടെന്നത് വിവരിക്കുന്നതല്ലേ യഥാർത്ഥ പൊരുത്തക്കേട് ? (കൂടുതൽ വിവരണം തുടർന്നു വരുന്നുണ്ട്)

**10. വേധപ്പൊരുത്തം :** (വേധബന്ധമുള്ള നക്ഷത്ര വിവരണം അടുത്ത ഭാഗത്ത് നൽകിയിട്ടുണ്ട്) രജ്ജുദോഷ പൊരുത്തത്തിൽ വിവരിച്ചതുപോലെ 12 ജോഡിയും, മകയിരം-ചിത്തിര- അവിട്ടമെന്ന മൂന്നും, 12 മാസങ്ങളിൽ 13 രീതിയിൽ വരുന്നു ഇങ്ങനെയിരിക്കെ എന്ത ർത്ഥത്തിലാണ് ഈ ജോഡികൾ തമ്മിൽ ചേർക്കരുതെന്നു പറയുന്നത്. ജാതകം ചേർക്കുന്നത് നക്ഷത്രത്തിന്റെ മാത്രം അടിസ്ഥാനത്തിലാക്കുന്നത് എത്രത്തോളം അബദ്ധജഡിലമാണെന്ന് സൂചിപ്പിക്കാൻ കാരണം, ഈ കാരണത്താൽ എത്രയെത്ര പ്രശ്നങ്ങളാണ് കേരള ഭവനങ്ങളിലുണ്ടാകുന്നത്. നല്ല വിദ്യാഭ്യാസമുള്ളവർപോലും ഈ സയൻസില്ലാത്തതും ബുദ്ധിക്കും, യുക്തിക്കും അൽപം പോലും നിരക്കാത്തതുമായ ജാതക ചേർച്ചയെന്ന രോഗത്തിന്നടിമയായി ജീവിതം പാഴാക്കുന്നത് നേരിട്ട് കണ്ടും കേട്ടും അറിയാൻ സാധിച്ചു. (കൂടുതൽ വിവരണം തുടർന്നു വരുന്നുണ്ട്)

ജ്യോതിഷ വിദ്യാർത്ഥികൾ ഈ വിഷയത്തിലേക്ക് ആഴ്ന്നിറങ്ങി ചെല്ലണം അപ്പോൾ മനസ്സിലാകും; പാലു തരുന്നതും കാട്ടിൽ

വളരുന്നതും രണ്ടുകാലുള്ളതുമായ മൃഗത്തിന്റെ പേരു ചോദിക്കുന്നതുപോലെയാണ് പരസ്പര വിരുദ്ധമായ ഈ ജാതകചേർച്ച നോക്കൽ. **ഇതിനു പ്രധാന കാരണം സമഗ്രമായ ജാതകം നോക്കൽ ചേർച്ച നേക്കലിലില്ല എന്നതു തന്നെയാണ്.** (പൊരുത്ത വിശകലനം കൂടുതൽ കാര്യമായി തുടർന്നു നൽകിയിട്ടുണ്ട്.)

**ഇനി മനപ്പൊരുത്തം ഒന്നു പരിശോധിക്കാം :** മനപ്പൊരുത്തം പ്രേമിക്കലും ഇഷ്ടപ്പെടലും ഒരുമിച്ച് സിനിമക്ക് പോകലും, ഒരുമിച്ച് ജീവിക്കലും, ഡേറ്റിങ്ങുമൊന്നുമല്ല. എന്നു വ്യക്തമായി സൂചിപ്പിച്ചിരുന്നു. ഒരു സ്ത്രീയുടെ സമഗ്ര ജാതകം വിസ്തരിച്ചെഴുതി അതിൽ അവരുടെ നന്മ തിന്മകൾ വ്യക്തമായി സൂചിപ്പിച്ച് പുരുഷന്റെ കൈയ്യിൽ കൊടുക്കുക. ഇതുപോലെ പുരുഷന്റെ സമഗ്രജാതകം സ്ത്രീയുടെ കൈയ്യിലും കൊടുത്ത് അവയിലെ നന്മ തിന്മകൾ ഇവർ പരസ്പരം പഠിച്ച് മനസ്സിലാക്കി വിവാഹിതരാകുകയാണെങ്കിൽ ഒത്തൊരുമിച്ചു പോകാനാകുമോ എന്ന് സമഗ്രമായി ഉള്ളു തുറന്നു ചർച്ച ചെയ്ത് എടുക്കുന്ന തീരുമാനത്തിന്റെ അടിസ്ഥാനത്തിലാണ് മനപ്പൊരുത്ത മുണ്ടോ ഇല്ലയോ എന്ന് പറയേണ്ടത്. അതൊരുമിച്ചെടുക്കുന്ന തീരുമാനമാണ് എന്ന് അടിവരയിട്ടു പറയട്ടെ. ജാതകപ്പൊരുത്തത്തിന്റെ ലിസ്റ്റിൽ മനപ്പൊരുത്തമെന്നൊന്നില്ല. ഇടക്കാലത്ത് പ്രശ്നങ്ങളിൽ നിന്നു രക്ഷപ്പെടാൻ ആരോ ഉണ്ടാക്കിയ ചെപ്പടി വിദ്യയാണിത്. ഇതിൽ നിന്ന് നാം ഗഹനമായ ഒരു മണ്ടത്തരം കൂടി മനസ്സിലാക്കണം; മനപ്പൊരുത്തമുണ്ടെങ്കിൽ മറ്റൊരു ചേർച്ചയില്ലെങ്കിലും സാരമില്ല. ഈ മനപ്പൊരുത്തമെന്നത് പൊരുത്തം നോക്കലിലേ ഇല്ലാത്തതാണ്. എന്നു മാത്രമല്ല മറ്റു പൊരുത്തം നോക്കലുകൾക്ക് കാര്യമായ ഒരു പ്രാധാന്യവുമില്ലെന്നതല്ലേ അർത്ഥം. **ഈ അടുത്ത കാലത്ത് എന്റെ ഏറ്റവും അടുത്ത് ബന്ധുക്കളിൽ 10 വ്യക്തികളുടെ കമ്പ്യൂട്ടർ ജാതകം ഞാൻ വ്യക്തമായി പരിശോധിച്ചു. അവയൊന്നും ആ വ്യക്തിയുടെ യാഥാർത്ഥ്യവുമായി കാര്യമായൊരു ബന്ധവുമില്ലെന്നത് ഞെട്ടിക്കുന്ന സത്യമായി എനിക്കു തോന്നി. അഥുകൊണ്ട് മനപ്പൊരുത്തത്തിന് കമ്പ്യൂട്ടർ ജാതകം ഉപയോഗിക്കരുത്.**

**ഇനി ചൊവ്വാദോഷ പ്രശ്നം :** എല്ലാ ഗ്രഹങ്ങൾക്കും അതിന്റേതായ ഗുണങ്ങളും ദോഷങ്ങളും സൂചിപ്പിക്കാനുള്ള (നൽകാനുള്ളതല്ല) കഴിവുണ്ട്. ചൊവ്വയോ മറ്റൊരുഗ്രഹമോ ഇത്ര ദശലക്ഷം കിലോ മീറ്ററുകൾക്കപ്പുറമിരുന്നുകൊണ്ട് നമുക്കൊന്നും നൽകുന്നില്ല. മറിച്ച്

അവ അവയുടെ കാരകത്വം സൂചിപ്പിക്കുന്നതേയുള്ളൂ. ആ സൂചിപ്പിക്കൽ ആ ജാതകന്റെ കാര്യമാണ്. ആ സൂചിപ്പിക്കൽ തന്നെ അസ്ഥിരമോ അർത്ഥശൂന്യമോ ആകുന്ന ഒരു ഡസനിലധികം വ്യവസ്ഥകൾ മറന്നുകൊണ്ടാണ് നാം പലപ്പോഴും ചൊവ്വാദോഷമെന്നു പ്രഖ്യാപിക്കുന്നത്. ലഗ്നാധിപതി ചൊവ്വയായാൽ, ഭാവധിപതി ചൊവ്വയായാൽ, ലഗ്നത്തിന്റെ രണ്ടിൽ ശുഭഗ്രഹമുണ്ടായാൽ, ലഗ്നത്തിന്റെ 9 ൽ ശുഭഗ്രമുണ്ടായാൽ, ചൊവ്വക്ക് ശുഭ ദൃഷ്ടി - യോഗമുണ്ടെങ്കിൽ ബന്ധു ക്ഷേത്ര സ്ഥിതിയായാൽ, ലഗ്നാധിപൻ ഉച്ചത്തിലുള്ള ശുഭനായാൽ................ ഈ ചൊവ്വാദോഷമെന്നത് തന്നെയില്ലാതാകുന്നു. അഥവാ 'ഭയപ്പെടുന്നത്രയും' പ്രശ്നങ്ങളി ല്ലാതാകുന്നു. ചൊവ്വക്ക് ദോഷങ്ങൾ മാത്രമല്ല അനവധി ഗുണങ്ങളുമുണ്ട്. മാത്രമല്ല എല്ലാ ജാതകത്തിലും ചൊവ്വയുടെ സാന്നിദ്ധ്യം ഒഴിച്ചുകൂടാനാകാത്തതാണ്. ജാതകം, രാശി, ജനനസമയം, തുടങ്ങി അനവധി വസ്തുതകൾ തന്നെ പലതും കാര്യമായി കൃത്യമാകണമെന്നില്ല. രാശി ഭാവമാക്കിയെഴുതുമ്പോൾ തന്നെ വലിയ വ്യത്യാസങ്ങളുണ്ടാകാം. ഇതെല്ലാം ചൊവ്വാദോഷമെന്നത് ഒരു അഗ്നിപർവ്വതമല്ല വെറും മൊട്ടക്കുന്നാണെന്ന് വ്യക്തമാക്കുന്നു.

**ഇനി ഒന്നുകൂടി ഓർമ്മിപ്പിക്കട്ടെ :** ഇന്ന് നാം നിമിത്തവും ശകുനവും കാര്യമായി നോക്കാറില്ല. വളരെ വളരെ വിരളമായിട്ടുമാത്രമേ രാഹുകാലവും മറ്റും നോക്കാറുള്ളൂ. ചൊവ്വ, വെള്ളി, ശനി തുടങ്ങിയ ദിവസങ്ങളിൽ ചിലയിടത്തേക്കു പോകരുത്, അല്ലെങ്കിൽ ചില കാര്യത്തിനു പോകരുതെന്നു നിർദ്ദേശിക്കുന്നതെല്ലാം നാം മാറ്റുകയു ണ്ടായി. വളരെ വളരെ വിരളമായിട്ടാണ് ഇന്നു നാം പ്രശ്നം വെയ്ക്കു ന്നത്. കുടുംബ കാര്യങ്ങളിൽ മിക്കവാറും അതൊഴിവാക്കുകയും ചെയ്തിട്ടുണ്ട്. ഇപ്പോൾ ക്ഷേത്ര കാര്യങ്ങളിലാണ് പ്രധാനമായും നാമത് ചെയ്യാറുള്ളത്. പ്രശ്നം വെയ്ക്കുന്നതിൽ അൽപ സ്വൽപം ഗുണങ്ങളു ണ്ടെങ്കിലും അത് സയന്റിഫിക്കല്ല, ലോജിക്കലല്ല, ഭാഷനല്ല, റീപ്രൊഡ്യൂസബിളല്ല ചിലപ്പോൾ useful ആണ്. ഇത് പ്രയോജന പ്പെടുത്തലിലൂടെ ലഭിക്കുന്ന നന്മയെക്കാൾ തിന്മകൂടി നിൽക്കുക യാണെങ്കിൽ അതും ഒഴിവാക്കണം.

വാസ്തു വിദ്യാ, കാലം മാറുന്നതിന്നനുസരിച്ച് നാം മാറ്റി. ഫ്ളാററുകളിലും, പരിമിതമായ സ്ഥലസൗകര്യങ്ങളുള്ളിടത്തും വീടുവെയ്ക്കുമ്പോൾ വാസ്തു വിദ്യയുടെ കെട്ടുപാടുകളിൽ നിന്ന് നാം മോചനം നേടിക്കഴിഞ്ഞു.

വീണ്ടും ആവർത്തിക്കുന്നു : ജാതകം വ്യക്തമായ പരിശോധിക്കണമെങ്കിൽ. 12 ഭാവങ്ങളും അവയിലെ ഗ്രഹസാന്നിദ്ധ്യങ്ങളും പരിശോധിക്കണം. ഓരോ ഭാവവും സത്യസന്ധമായി കുത്തിയിരുന്നു പഠിച്ച് വിശദീകരിച്ചെഴുതണം. ജനനസമയത്തിലെ ചെറിയ മാറ്റം പോലും ഭാവത്തിലെ ഗ്രഹസാന്നിദ്ധ്യങ്ങൾക്ക് വലിയ മാറ്റം ഉണ്ടാക്കുകയും അടിമുടി ജാതകവിശകലനം മാറുകയും ചെയ്യുമെന്ന് ഓർമ്മിക്കുക. സ്ത്രീ പുരുഷ ജാതകം ഇത്തരത്തിൽ വിശദമായി പരിശോധിക്കുക. ഇതൊന്നും അൽപം പോലും പ്രയോഗികമല്ലെന്ന് മറക്കാതിരിക്കുക. എന്നിട്ട് രണ്ടു പേരുടേയും ജാതകം പഠിച്ച് അവരുടെ പ്രത്യേകതകൾ തമ്മിൽ യോജിച്ചു പോകുമോ എന്നവരോട് തന്നെ പരിശോധിക്കാൻ പറയുക. അവർ പരസ്പരം കുറവുകളും പരിമിതികളും മനസ്സിലാക്കി ഉൾക്കൊണ്ട് ജീവിക്കുന്നോ, എന്നു തന്നതാനെ ഉറപ്പിക്കാൻ പറയുക. പിന്നെ മുന്നോട്ടു പോവുക. ഇവിടെ അനുവർത്തിച്ച പദ്ധതിയിൽ ചന്ദ്രൻ എന്ന ഒറ്റഗ്രഹത്തെയല്ല ലക്ഷ്യമിടേണ്ടതും മാർഗമായി തെരഞ്ഞെടുക്കുന്നതും. മറ്റെല്ലാ രാശികളും, ഭാവങ്ങളും, ഗ്രഹങ്ങളും ഈ വിശകലനത്തിൽ ഉൾപ്പെടണം. അനവധി പരിമിതികളുണ്ടെങ്കിലും വെറും നമ്പറിൽ മാത്രം പിടിച്ചുകൊണ്ട്, ചന്ദ്രൻ നിൽക്കുന്ന രാശി അഥവാ കൂറിനെ മാത്രം ആധാരമാക്കി രണ്ടു വ്യക്തികൾ തമ്മിൽ ചേരുമോ ഇല്ലയോ എന്നു തീർപ്പുകൽപ്പിക്കുന്നതിന്റെയത്രയും വിവേകശൂന്യമായ ഒരു നടപടിക്രമത്തെക്കാൾ സമ്പൂർണ്ണ ജാതക പരിശോധന ബേധമാണ്. അതും സമ്പൂർണ്ണമെന്നോ അതിമഹത്തരമെന്നോ ഒന്നും പറയാനാകില്ലെങ്കിലും നക്ഷത്രത്തിനെ മാത്രം ആധാരമാക്കി 'ആകാം- അരുത്' എന്നു പ്രഖ്യാപിക്കുന്നതിനെക്കാൾ നല്ലതാണ്. എന്നുമാത്രം ചൂണ്ടികാണിക്കുന്നു.

ഇന്നത്തെ ജാതകം നോക്കലിനെ പലരും പ്രയോജനപ്പെടുത്തുന്നത് ഒരു പെണ്ണിനെയോ ആണിനെയോ വേണ്ടെന്നു പറയാൻ ഈ ജാതകചേർച്ചയില്ലെന്ന അടവുപയോഗിക്കുന്നതിലൂടെ സാധിക്കുന്നു. വേദനിപ്പിക്കാതെ വേണ്ടന്നു പറയാൻ ഈ വഴി ഉപകരിക്കുമെങ്കിൽ പ്രയോജനപ്പെടുത്താം. പലജോത്സ്യമാരും ജാതകചേർച്ചയെക്കുറിച്ച് പറയുന്നത് പലരീതിയിലാണെത് ദുഃഖകരമാണെന്ന് പലരും പറയാറുണ്ട്. അവരോടെല്ലാം പറയാനുള്ളത് ഒരു കാര്യം മാത്രമാണ; കാലാവസ്ഥയാണെങ്കിലും, രോഗമാണെങ്കിലും, മറ്റേതുകാര്യമാണെങ്കിലും അതിലെ വിദഗ്ദർക്ക് വ്യത്യസ്ഥ

ങ്ങളായ അഭിപ്രായങ്ങളുണ്ടാകുക തന്നെ ചെയ്യും. ഇതും അതിന്റെ ഭാഗമാണ്.

**ഞാൻ നേരത്തെ സൂചിപ്പിച്ചിരുന്നത് :** വ്യക്തിയുടെ ജനന സമയവും, ദിവസവും, സ്ഥലവും കൊടുത്താൽ രാശിചക്രവും, ഭാവവും, ദശ-അപഹാര കാലങ്ങളും കമ്പ്യൂട്ടറിലൂടെ കൃത്യമായി ഗണിച്ചെടുക്കാം. സാധാരണ ജ്യോതിഷികൾക്ക് സാധിക്കുന്നതിനെ ക്കാൾ കൃത്യതയോടെയും, വേഗത്തിലും, എളുപ്പത്തിലും ഈ ഗണിതക്രിയ കമ്പ്യൂച്ചറിലൂടെ നടത്താവുന്നതാണ്.

എന്നാൽ കമ്പ്യൂട്ടർ ജാതകത്തിലെ പ്രവചനങ്ങൾ ഞാൻ പരിശോധിച്ചപ്പോൾ എന്റെ കുടുംബാംഗങ്ങളുടേതുൾപ്പെടെ **ഏതാണ്ടെല്ലാം പരമാബദ്ധമാണ് എന്നു മനസ്സിലായി.** അതുകൊണ്ട് ജാതകത്തിലെ പ്രവചനഭാഗംവേണമെങ്കിൽ നല്ല ജോത്സ്യന്മാർ പറയുന്നതുപയോഗിക്കുകയായിരിക്കും നല്ലത്. പ്രത്യേകം ശ്രദ്ധിക്കുക. ഇത്രും കാര്യങ്ങൾ പറഞ്ഞതിന്റെ ഗഹനമായ സംക്ഷിപ്തം വിവരിക്കുന്നത് പ്രയോജന പ്പെടുമെന്നുറപ്പുള്ളതിനാൽ വീണ്ടും ഉൾക്കൊള്ളാനായി ഒരിക്കൽ കൂടി ആവർത്തിക്കുന്നു. ആ ഭാഗം ബ്രോഷറായി പ്രിന്റ് ചെയ്ത് പഠിക്കാനായി ഉപയോഗിക്കാൻ തയ്യാറാക്കിയതാണ്. ഓരോ നക്ഷത്രവും, രാശിയും, ഭാവവും, ദിവസവും....... കണക്കാക്കുമ്പോൾ അത് ഏതുമാസത്തിൽ വരുന്നു, ഏതു ദിവസം, ഏതു സമയം വരുന്നു എന്നതാണ് വളരെയേറെ പ്രധാനപ്പെട്ടകാര്യം. അതു പൂർണ്ണമായും മറന്നുകൊണ്ടാണ് ജാതക പൊരുത്തം നാം പരിശോധിക്കുന്നതും പലതും അസന്ദിഗ്ദമായി പ്രഖ്യാപിക്കുന്നതും. ഈ ജാതക പൊരുത്തത്തിലെ നന്മകളെടുക്കാൻ നിർദ്ദേശിക്കുമ്പോഴും ജ്യോത്സ്യന്മാർ പ്രത്യേകിച്ചും ജാതകപ്പൊരുത്ത ത്തിലെ വൈരുദ്ധ്യങ്ങൾ ശ്രദ്ധിക്കുക, അന്ധവിശ്വാസങ്ങളും, ദുരാചാരങ്ങളുമില്ലാതെ മാർഗ നിർദ്ദേശം മാത്രം നൽകുക. വിധി പ്രഖ്യാപിക്കുന്ന ജഡ്ജിമാരാകാതിരിക്കുക. 10 പൊരുത്തങ്ങൾ ജാതകത്തിൽ പ്രധാനമായും വിവരിക്കുന്നു. ഇതിലൊന്നിനും സയൻസിന്റെ പിൻബലമില്ല. പൂർവ്വീകർ പറഞ്ഞതും, ഊഹിച്ചും, ചിന്തിച്ചും, ശ്രദ്ധിച്ചും പറയുന്നതാണിതെല്ലാം.

**1.രാശിപ്പൊരുത്തം :** സ്ത്രീ ജനിച്ച (ചന്ദ്ര) കൂറിന്റെ 2, 3, 4, 5, 6 കൂറുകളിൽ ജനിച്ച പുരുഷൻ വർജ്യനാണ്. ഇതിന് എന്തു യുക്തിയാണുള്ളത് ? ആ കൂറുകളിലെല്ലാം നല്ല ഗ്രഹങ്ങളും, നന്മയുമുണ്ടെങ്കിൽ

ഈ കൂറിലുള്ളവരെ സ്വീകരിച്ചാലെന്താണു കുഴപ്പം ? ഇതാണ് രാശി പൊരുത്തം.

2. രാശ്യാധിപപ്പൊരുത്തം : രാശ്യാധിപന്മാരായ ഗ്രഹങ്ങൾ തമ്മിൽ അന്ന്യോന്യം ബന്ധുക്കളോ, സമന്മാരോ ആയാൽ രാശ്യാധിപപ്പൊരുത്തമുണ്ട്. ബന്ധുത്വം, സമത്വം എന്നതൊക്കെ എന്തിന്റെ അടിസ്ഥാനത്തിലാണ് തീരുമാനിക്കുന്നത്. ഈ ബന്ധുക്കളേയും സമന്മാരേയും പരിചയപ്പെടുക; ഇവിടെയൊന്നും ശാസ്ത്രത്തിന്റെ പിൻബലമില്ല. ഇതെല്ലാം സാങ്കൽപികമാണ്.

1. സൂര്യന് ചന്ദ്രൻ, ചൊവ്വ, വ്യാഴംബന്ധുക്കൾ; ബുധൻ സമനും; ശനി, ശുക്രൻ ശത്രുക്കളുമാണ്. (സൂര്യന്റെ രാശി ചിങ്ങമാണ്.),

(2) ചന്ദ്രന്റെ ബന്ധുക്കൾ സൂര്യൻ, ബുധൻ; സമന്മാരാകട്ടെ ചൊവ്വ, വ്യാഴം, ശുക്രൻ, ശനി; ചന്ദ്രന് ശത്രുക്കളില്ല. (ചന്ദ്രന്റെ രാശി കർക്കിടകം)

3. കുജന് ബന്ധുക്കൾ വ്യാഴം, സൂര്യൻ, ചന്ദ്രൻ; സമന്മാർ ശനി, ശുക്രൻ; ശത്രു ബുധൻ. (കുജന്റെ രാശി മേടം,വൃശ്ചികം)

4. ബുധന് ബന്ധുക്കൾ സൂര്യൻ, ശുക്രൻ; സമന്മാർ ചൊവ്വ, വ്യാഴം; ശനി; ശത്രു ചന്ദ്രൻ. (ബുധന്റെ രാശികൾ മിഥുനം, കന്നി). 5. വ്യാഴത്തിന് ബന്ധുക്കൾ സൂര്യൻ, ചന്ദ്രൻ, ചൊവ്വ; സമൻ ശനി; ശത്രുക്കൾ ശുക്രൻ, ബുധൻ (വ്യാഴത്തിന്റെ രാശികൾ ധനു, മീനം) (6) ശുക്രന്റെ ബന്ധുക്കൾ ബുധൻ, ശനി; സമന്മാർ ചൊവ്വ, വ്യാഴം; ശത്രുക്കൾ സൂര്യൻ, ചന്ദ്രൻ. (ശുക്രന്റെ രാശികൾ ഇടവം, തുലാം)

7. ശനിയുടെ ബന്ധുക്കൾ ബുധൻ, ശുക്രൻ; സമൻ വ്യാഴം; ശത്രുക്കൾ സൂര്യൻ, ചന്ദ്രൻ, ചൊവ്വ (ശനിയുടെ രാശികൾ മകരം, കുംഭം)സ്ത്രീ പുരുഷ കൂറിന്റെ രാശ്യാധിപന്മാർ ബന്ധുക്കളൊ, സമന്മാരോ ആയിരിക്കണം വിവാഹത്തിന്. അതാണ് രാശ്യാധിപപ്പൊരുത്തമെന്നു പറയുന്നത്.

3.വശ്യപ്പൊരുത്തം : സ്ത്രീ ജനിച്ച കൂറിന്റെ വശ്യരാശിക്കൂറിൽ ജനിച്ച പുരുഷൻ, അതുപോലെ മറിച്ചുള്ളതാണെങ്കിലും വശ്യപ്പൊരുത്തമുണ്ടെന്നു പറയുന്നു. ഇവിടെ എന്തിന്റെ അടിസ്ഥാനത്തിലാണെന്നറിഞ്ഞു കൂടാ മേടത്തിന് ചിങ്ങവും വൃശ്ചികവും; ഇടവത്തിന് കർക്കിടവും തുലാമും; മിഥുനത്തിന് കന്നിയും; കർക്കിടകത്തിന് വൃശ്ചികവും; ചിങ്ങത്തിന് ധനുവും തുലാമും; കന്നിക്ക് മിഥുനവും; തുലാത്തിന് കന്നിയും മകരവും; വൃശ്ചികത്തിന് കർക്കിടവും; ധനുവിന് മീനവും; മകരത്തിന് മേടവും കുംഭവും; കുംഭത്തിന് മേടവും; മീനത്തിന്

മകരവും വശ്യരാശികളാണെന്നുപറയുന്നത്; എന്തെല്ലാം പരാമീറ്ററുകളുടെ അടിസ്ഥാനത്തിലാണ് ഇത് കണ്ടു പിടിച്ചത് എന്നറിഞ്ഞുകൂടാ. ഓരോ വ്യക്തിക്കും ഈ രാശിയിലുള്ള ഗ്രഹങ്ങളും, അവയുടെ ദൃഷ്ടിയും, യോഗവും ഒരേ പോലെ അല്ല ബാധിക്കുന്നത് എന്ന് പ്രത്യേകം ഓർമ്മിക്കുക. ഈ പൊരുത്തം സ്വീകരിച്ചാൽ രാശിപ്പൊരുത്തത്തിനും രാശ്യാധിപപ്പൊരുത്തത്തിനും ഇത് എതിരായി പലപ്പോഴും വരാം. വിരുദ്ധമായിരിക്കുമെന്നർത്ഥം. ഒരു പൊരുത്ത മുണ്ടെങ്കിൽ മറ്റൊന്നില്ലാതാകുന്നു എന്നർത്ഥം.

**4.മാഹേന്ദ്ര പൊരുത്തം :** സ്ത്രീ ജനിച്ച നക്ഷത്രത്തിന്റെ 4, 7, 10 നാളുകളിലും അവയുടെഅനുജന്മനാളുകളിലും ജനിച്ച പുരുഷൻ, ജാതകക്ക് യോഗ്യനാണ്. അതായത് സ്ത്രീ ജനിച്ച നക്ഷത്രത്തിന്റെ 4,7,10 നക്ഷത്രങ്ങളിലോ അവയുടെ അനുജന്മനക്ഷത്രങ്ങളിലോ ജനിച്ചവനായാലേ (അങ്ങിനെ 9 നക്ഷത്രങ്ങളിൽ ജനിച്ചവൻ മാത്രമേ) ഈ ചേർച്ച ഉത്തമമാകൂ. അനുജന്മ നക്ഷത്രങ്ങൾ നോക്കുക. (അശ്വതി-മകം-മൂലം); (ഭരണി-പൂരം-പൂരാടം); (കാർത്തിക- ഉത്രം - ഉത്രാടം); (രോഹിണി -അത്തം- തിരുവോണം); (മകയിരം - ചിത്തിര -അവിട്ടം); (തിരുവാതിര - ചോതി -ചതയം); (പുണർതം - വിശാഖം - പൂരുരുട്ടാതി); (പൂയം - അനിഴം - ഉത്രട്ടാതി); (ആയില്യം - തൃക്കേട്ട - രേവതി). ഉദാഹരണത്തിന് പെൺകുട്ടിയുടെ നക്ഷത്രം അശ്വതിയാണെങ്കിൽ 4-ാം നക്ഷത്രമായ രോഹിണിയും, 7-ാം നക്ഷത്രമായ പുണർതവും 10 -ാം നക്ഷത്രമായ മകവും അവയുടെ അനുജന്മ നക്ഷത്രങ്ങളും ബ്രാക്കറ്റിൽ നിന്നെടുത്ത് പരിശോധിക്കുക അവ ചേർന്നാൽ ജാതകപൊരുത്തമുണ്ട്. മറ്റൊരർത്ഥത്തിൽ 9 നക്ഷത്രങ്ങളിൽ നിന്ന് തെരഞ്ഞെടുക്കുമ്പോൾ 18 നക്ഷത്രക്കാരെ തഴയുന്നു. ഈ പൊരുത്തം ആദ്യത്തെ മൂന്ന് പൊരുത്തങ്ങൾക്ക് എതിരാകാം.

**5. ഗണപ്പൊരുത്തം :** ജനനദിവസമോ, ആഴ്ചയോ, മാസമോ, സമയമോ സ്വഭാവമോ ഒന്നും നോക്കാതെ നക്ഷത്രത്തിന്റെ മാത്രം അടിസ്ഥാന ത്തിൽ മനുഷ്യനെ അസുരഗണം, ദേവഗണം, മനുഷ്യഗണം എന്നീ പ്രകാരം മൂന്നായി തിരിച്ച് സ്ത്രീയും പുരുഷനും ഒരേ ഗണമെങ്കിൽ നല്ല ചേർച്ചയുണ്ടെന്ന് പ്രഖ്യാപിക്കുന്നു. ഗണം തീരുമാനിക്കുന്നതിന്റെ അടിസ്ഥാനം വ്യക്തമല്ല തന്നെ. അതായത് മനുഷ്യരെ മൂന്നായി തിരിച്ചിരിക്കുന്നത്, വെറും നക്ഷത്രത്തിന്റെ മാത്രം അടിസ്ഥാനത്തി

ലാണെന്നത് ഒരു വിരോധാഭാസമാണ്.

1. അശ്വതി, മകയിരം, പുണർതം, പൂയം, അത്തം, ചോതി, അനിഴം, തിരുവേണം, രേവതിയിൽ ജനിച്ചവർ ദേവഗണമാണ്. (2) ഭരണി, രോഹിണി, തിരുവാതിര, പൂരം, ഉത്രം, പൂരാടം, ഉത്രാടം, പൂരുരുട്ടാതി, ഉത്രട്ടാതിയിൽ ജനിച്ചവർ മനുഷ്യഗണമാണ്. (3) കാർത്തിക, ആയില്യം, മകം, ചിത്തിര, വിശാഖം, തൃക്കേട്ട, മൂലം, അവിട്ടം. ചതയം നക്ഷത്രത്തിൽ ജനിച്ചവർ അസുരഗണമാണ്. 27 നക്ഷത്രക്കാരെ മൂന്ന് ഗ്രൂപ്പായി ഒരു അടിസ്ഥാനവുമില്ലാതെ തിരിച്ചിരിക്കുന്നു എന്നർത്ഥം. വിവാഹയോഗത്തിന് രണ്ടുപേരും ഒരേ ഗണത്തിൽ പെട്ടവരാകുന്നതും, പുരുഷൻ ദേവഗണം സ്ത്രീ മനുഷ്യഗണം ആയിരിക്കുന്നതും ഉത്തമമത്രെ.

**6. യോനിപ്പൊരുത്തം :** സ്വഭാവമോ മറ്റുകാര്യങ്ങളോ ജാതകത്തിലെ 12 ഭാവങ്ങളിലൊന്നും വിവരണത്തിലെടുക്കാതെ നക്ഷത്രത്തിന്റെ മാത്രം അടിസ്ഥാനത്തിൽ ഒരു വ്യക്തി പുരുഷ യോനിയോ സ്ത്രീയോനിയോ എന്ന് എങ്ങിനെ തീരുമാനിക്കും ?. എന്തു യുക്തിയാണിതിലുള്ളത്?. അതായത് നക്ഷത്രങ്ങളെ പുരുഷയോനി യെന്നും സ്ത്രീയോനിയെന്നും തിരിച്ചിരിക്കുന്നു.

ഇതിൽ പുരുഷ യോനിയിൽ പിറന്നവർ അശ്വതി, ഭരണി, പൂയം, ആയില്യം, മകം, ഉത്രം, ചോതി, വിശാഖം, തൃക്കേട്ട, മൂലം,പൂരാടം, ഉത്രാടം, തിരുവോണം, പൂരുരുട്ടാതി, ഉത്രട്ടാതി, രേവതി. ഈ നക്ഷത്രത്തിലുള്ളവരാണ്

സ്ത്രീയോനിയിലുള്ളവരാകട്ടെ കാർത്തിക, രോഹിണി, മകയിരം, തിരുവാതിര, പുണർതം, പൂരം, അത്തം, ചിത്തിര, അനിഴം, അവിട്ടം, ചതയം നക്ഷത്രങ്ങളിൽ ജനിച്ചവരും ! ഒരടിസ്ഥാനവുമില്ലാതെ മനുഷ്യരെ രണ്ടു വർഗമായിത്തിരിച്ചിരിക്കുന്നു.

പുരുഷൻ പുരുഷയോനിനക്ഷത്രത്തിലും സ്ത്രീ സ്ത്രീയോനീ നക്ഷത്രത്തിലും ജനിച്ചവരാണെങ്കിൽ പൊരുത്തം ഉത്തമമാണത്രെ. രണ്ടു പേരും പുരുഷയോനി നക്ഷത്രത്തിലാണെങ്കിൽ മധ്യമവും. മേൽ വിവരിച്ചതും ഇനി വിവരിക്കാൻ പോകുന്നതുമായ മറ്റെല്ലാ പൊരുത്തങ്ങളും പലപ്പോഴും ഇവിടെ ഇല്ലാതാകുമെന്നുകൂടി ഓർമ്മിക്കുക.

**7. ദിനപ്പൊരുത്തം :** സ്ത്രീയുടെ നക്ഷത്രത്തിൽ നിന്നും 3, 5, 7 നക്ഷത്രത്തിൽ ജനിച്ച പുരുഷനെ ഒഴിവാക്കണം, 88-ാം പാദത്തിലും

108-ാം നക്ഷത്രപാദത്തിലും ജനിച്ച ആളെയും ഒഴിവാക്കണം. ബാക്കിയുള്ളത് തമ്മിൽ ചേർക്കാം ഇതിൽ നക്ഷത്രങ്ങളും, പാദങ്ങളും ഓരോ നക്ഷത്രം മാറുമ്പോഴും മാറുന്നു, 88-ാം പദമെന്നാൽ 22-ാം നക്ഷത്രത്തിന്റെ അവസാനത്തെ 6 മണിക്കൂറും 108-ാം പാദമെന്നാൽ 27-ാം നക്ഷത്രത്തിന്റെ അവസാനത്തെ 6 മണിക്കൂറുമാണ്. ഇതിന്റെയർത്ഥം മേൽ വിവരിച്ചതൊഴികെ ബാക്കിയെല്ലാ നക്ഷത്രങ്ങളുമാകാം. ഇത് മറ്റ് പൊരുത്തങ്ങൾക്ക് കടകവിരുദ്ധമാണ്.

**8. സ്ത്രീ ദീർഘപ്പൊരുത്തം :** സ്ത്രീയുടെ നക്ഷത്രത്തിൽ നിന്ന് പുരുഷ നക്ഷത്രത്തിലേക്കുള്ള നക്ഷത്രങ്ങളുടെ എണ്ണം 15 ൽ കൂടുതലായാൽ സ്ത്രീ ദീർഘ പൊരുത്തമുണ്ട്. 15 ൽ താഴെ നല്ല നക്ഷത്രങ്ങളും, രാശിയും, ഗ്രഹസാന്നിദ്ധ്യവും വന്നാലും പ്രയോജനമില്ലെന്നർത്ഥം. മേൽ വിവരിച്ചതിൽ പലപൊരുത്തങ്ങളും ഇതിന് വിരുദ്ധമാണെന്നു കാണാം.

**9. രജ്ജു ദോഷപ്പൊരുത്തം :** ഭരണി, മകയിരം, പൂയം, പൂരം, ചിത്തിര, അനിഴം, പൂരാടം, അവിട്ടം, ഉത്രട്ടാതി തുടങ്ങി 9 നാളുകളിൽ ജനിച്ച സ്ത്രീ പുരുഷന്മാർ തമ്മിലുള്ള വിവാഹം വർജ്യമാണ്. ഈ നക്ഷത്രങ്ങൾക്ക് എന്തു കുഴപ്പമാണ് ആരോപിച്ചിരിക്കുന്നത് എന്നറിഞ്ഞുകൂടാ. ഈ നക്ഷത്രങ്ങൾ തന്നെ 12 മാസങ്ങളിൽ 13 രീതിയിലാണ് വരുന്നത് ! ഓരോ വർഷവും, ഓരോ മാസവും ഇതു മാറുന്നുമുണ്ട് എന്നു വ്യക്തമായി നേരത്തെ സൂചിപ്പിച്ചു.

**10. വേധപ്പൊരുത്തം :** അശ്വതിയും തൃക്കേട്ടയും; ഭരണിയും അനിഴവും; തിരുവോണവും തിരുവാതിരയും; വിശാഖവും കാർത്തികയും; ചോതിയും രോഹിണിയും; മൂലവും ആയില്യവും; മകവും രേവതിയും; പൂയവും പൂരാടവും; പുണർതവും ഉത്രാടവും; ഉത്രട്ടാതിയും പൂരവും; അത്തവും ചതയവും; പൂരുരുട്ടാതിയും ഉത്രവും; എന്നിങ്ങനെ ഈ രണ്ടു നാളുകൾ തമ്മിലും ; മകയിരം - ചിത്തിര-അവിട്ടം എന്നീ മൂന്നു നാളുകൾ തമ്മിലും വേധമുണ്ട്. അതിനാൽ ഈ നക്ഷത്രങ്ങളിൽ ജനിച്ചവർ തമ്മിൽ വിവാഹം പാടില്ല. വേധം ഈ നക്ഷത്രങ്ങളിൽ ആരോപിക്കാനെന്താണ് കാരണമെന്നറിഞ്ഞുകൂടാ ? നക്ഷത്രം വരുന്ന മാസങ്ങൾ മാറിയാലും വേധത്തിനു മാറ്റമില്ലത്രെ.

**1. പാപസാമ്യം :** ഒരു ജാതകത്തിൽ ചൊവ്വ, ശനി, രാഹു, കേതു, സൂര്യൻ എന്നീ ഗ്രഹങ്ങളെ പാപഗ്രഹമെന്നു പറയുന്നു. ഈ ഗ്രഹങ്ങൾ

ജാതകത്തിൽ ഉച്ചനായോ, നീചനായോ, സ്വക്ഷേത്രത്തിലോ, ബന്ധുക്ഷേത്രത്തിലോ വരാം. അങ്ങിനെ വരുന്നത് 1,7,8 ഭാവങ്ങളിലാണെങ്കിൽ ആ ഗ്രഹങ്ങളുടെ പാപസംഖ്യ ഇപ്രകാരമാണ്. ഈ ഗ്രഹങ്ങൾ 2,7,12 ലാണ് വരുന്നതെങ്കിൽ അവയുടെ പാപസംഖ്യ നോക്കുക.

| ഭാവങ്ങൾ | ഗ്രഹങ്ങൾ | നീചം | അതി ശത്രു ക്ഷേത്രം | ശത്രു ക്ഷേത്രം | ഉച്ച ക്ഷേത്രം | മൂല ക്ഷേത്രം | സ്വ ക്ഷേത്രം | ബന്ധു ക്ഷേത്രം | അതി ബന്ധു ക്ഷേത്രം |
|---|---|---|---|---|---|---|---|---|---|
| 1, 7, 8 | ചൊവ്വ | 48 | 45 | 42 | 36 | 27 | 24 | 12 | 9 |
| | ശനി, രാഹു, കേതു | 32 | 30 | 28 | 24 | 18 | 16 | 8 | 6 |
| | ആദിത്യൻ | 16 | 15 | 14 | 12 | 9 | 8 | 4 | 3 |
| 2, 4, 12 | ചൊവ്വ | 12 | 11¼ | 10½ | 9 | 6¾ | 6 | 3 | 2¼ |
| | ശനി, രാഹു, കേതു | 8 | 7½ | 7 | 6 | 4½ | 4 | 2 | 1½ |
| | ആദിത്യൻ | 4 | 3¾ | 3½ | 3 | 2¼ | 2 | 1 | ¾ |

ഇവ തമ്മിൽ കൂട്ടി ഈ ജാതകന്റെ ആകെ പാപസംഖ്യ എടുക്കണം. അത് ഏകദേശം സ്ത്രീ പുരുഷ ജാതകത്തിൽ അടുത്തടുത്തു വരികയാണെങ്കിൽ പാപസാമ്യമുണ്ടെന്നു പറയുന്നു. ഈ സംഖ്യകൾ എന്തിന്റെ അടിസ്ഥാനത്തിലാണെന്ന് വിവരിച്ചിട്ടേയില്ല. രാശി മാറിക്കൊണ്ടിരുന്നാലും 1, 7, 8 എന്നിവ മാറും. ഇവിടെ ചിന്തിക്കേണ്ടത് ഈ നമ്പർ എങ്ങനെ ലഭിച്ചു ? അതിന്റെ യുക്തിയെന്ത്? 1,7, 8, 2, 4, 12 ഇതു തന്നെ 6 ഭാവങ്ങളായിക്കഴിഞ്ഞു. ഇനി ബാക്കി 6 ഭാവങ്ങളേയുള്ള. ഈ കണക്കു പ്രകാരം ശുദ്ധ ജാതകമാകാൻ എത്ര ബുദ്ധി മുട്ടാണെന്നു നോക്കുക !

ഇനിയൊന്നുകൂടി നോക്കുക രണ്ടു പാപജാതകങ്ങൾ ചേർന്നാൽ അത് ഭയങ്കര പാപമല്ലേ? രണ്ടു തെറ്റുകൾ/ കുറവുകൾ ചേർന്നാൽ അത് ശരിയാകുമോ വലിയ കുറവായിത്തീരുമെന്നതല്ലേ യുക്തി? ഇനി സുലഭമായി പറയുന്നത് സ്ത്രീയുടെ ജാതകത്തിലെ പാപസ്ഥിതി പരിഹരിക്കാൻ പുരുഷന്റെ ജാതകത്തിലെ മറ്റൊരു ഭാവത്തിൽ പാപനോ ശുഭനോ ഉണ്ടായാൽ മതിയെന്നാണ് ! ഇതിലും അത്ഭുതകരമായത് ഈ പാപസാമ്യം ലഗ്നത്തിൽ നിന്നും, ശുക്രനിൽ നിന്നും, ചന്ദ്രനിൽ നിന്നും, 1, 7, 8 ലും + 2, 4, 12 ലും ഗണിച്ചെടുക്കണം അങ്ങനെയെടുത്താൽ 12 ഭാവങ്ങളും പാപം തന്നെയാകുമല്ലോ ? ചിന്തിക്കുക! മറ്റൊരു വസ്തുത ഗ്രഹസ്ഥിതിയിൽ തന്നെ പരിഹാരവും പറയുന്നു. ഉദാ: സ്ത്രീ ജാതകത്തിൽ 7, 8 പാപൻ നിന്നാൽ പുരുഷ

ജാതകത്തിൽ 8 ൽ പാപനുണ്ടെങ്കിൽ പരിഹാരമാകും ? ഇതെല്ലാം ഒരു തരം കൂട്ടികുഴക്കലും, വെറും വാചക - സംഖ്യാ - വിവരണ കസർത്തും പോലെ തോന്നുന്നു.

അതി ബൃഹത്തായ ജാതകത്തിൽ വളരെ വളരെ ചെറിയ ഒരു ഭാഗമായ പൊരുത്തത്തെ നാം കുടുംബ ജീവിതം തന്നെ തകരാറാക്കുന്ന വിധത്തിൽ ഭയപ്പെട്ട് ജീവിതത്തിൽ പകർത്തുന്നു.

**2. ചൊവ്വാ ദോഷം :** എല്ലാ ജാതകത്തിലും ചൊവ്വയുണ്ട് അത് 7 ലും 8 ലും വന്നാൽ ചൊവ്വാ ദോഷമുണ്ടെന്ന് പറയുന്നു. ലഗ്ന മെടുക്കുന്നതിലെ ചെറിയ വ്യതിയാനം ഈ ഭാവങ്ങളെത്തന്നെ മാറ്റിമറിക്കാം എന്നറിയുക. ചൊവ്വ ധാരാളം നന്മകൾ തരുന്നു. എന്റെ ചൊവ്വ മറ്റൊരാളെ ബാധിക്കുന്നതെങ്ങിനെയാണെന്നുകൂടി ചിന്തിക്കുക. മാത്രമല്ല ചൊവ്വാദോഷത്തിൽ വിശ്വാസമുണ്ടെങ്കിൽ അതിന്റെ പരിഹാര പട്ടികതന്നെയുണ്ട്. 1.സ്ത്രീ ജാതകത്തിൽ 7 ലോ 8 ലോ ചൊവ്വ നിന്നാൽ പുരുഷ ജാതകത്തിൽ 2 ലോ 7 ലോ 12 ലോ ചൊവ്വയുണ്ടായാൽ മതി. 2. ചൊവ്വ ഭവാധിപതിയാണെങ്കിലും 3. ചൊവ്വ ഉച്ചത്തിലാണെങ്കിലും. 4. ചൊവ്വ ലഗ്നാധിപനാണെങ്കിലും. 5. ചൊവ്വക്ക് ശുഭയോഗമുണ്ടെങ്കിലും. 6. ചൊവ്വ 2, 4, 7, 8, 12 ഭാവങ്ങളിൽ സ്ത്രീ ജാതകത്തിലുണ്ടെങ്കിൽ അതിലേതിലെങ്കിലും ഭാവങ്ങളിൽ പുരുഷ ജാതകത്തിൽ ചൊവ്വയുണ്ടെങ്കിലും ചൊവ്വാദോഷമില്ല. അതുകൊണ്ട് വിശ്വാസിക്കാം അവിശ്വസിക്കാം ചൊവ്വാദോഷം ഒരു പ്രശ്നമാകരുത്, പ്രശ്നമാക്കുകയുമരുത്.

**4. കമ്പ്യൂട്ടർ ജാതക പ്രവചനം :** എനിക്കറിയാവുന്ന 10 വ്യക്തികളുടെ കമ്പ്യൂട്ടർ ജാതക പ്രവചനം ഞാൻ വ്യക്തമായി പഠിച്ചു. അതിൽ നിന്ന് മനസ്സിലാക്കിയത് ജാതകത്തിൽ ഗ്രഹസ്ഥിതിയും, ദശാപഹാരം ഗണിക്കുന്നതുമെല്ലാം കമ്പ്യൂട്ടർ ഉപയോഗിച്ചു ചെയ്യുന്നത് നല്ലതാണ്. **എന്നാൽ ജാതക ഫല പ്രവചനത്തിന് കമ്പ്യൂട്ടറിന്റെ ഉപയോഗം പ്രോത്സാഹിപ്പിക്കുന്നത് ഒരു കാരണവശാലും അഭികാമ്യമല്ലതന്നെ. വെറും മുഖസ്തുതി പോലെ തൊട്ടും തൊടാതെയും പറയുന്നതാണ് ഈ കമ്പ്യൂട്ടർ പ്രവചനം. അതൊരിക്കലും ജീവിതത്തിന്ന് അടിസ്ഥാനമാക്കരുത്.നമ്മുടെ പൂർവികർ പറഞ്ഞിരിക്കുന്നത് കാൽഭാഗമെടുക്കുക, കാൽഭാഗം സ്വയം ചിന്തിക്കുക, കാൽഭാഗം പണ്ഡിതരുമായി ചേർന്ന് വിലയിരുത്തുക, അവസാനത്തെ കാൽഭാഗം** addition, deletion, modification and correction **ലൂടെ എത്തി**

ചേരുക. ഒരു ജ്യോത്സ്യൻ പറയുന്ന പൊരുത്തവും മറ്റൊരു കാര്യവും അവസാനവാക്കല്ല. പലരുടെയും ദൃഷ്ടിയിലും വിശകലനത്തിനും പൊരുത്തം മാറിക്കൊണ്ടിരിക്കും ! ഏതു നക്ഷത്രവും, ദിവസവും, രാശിയും, ഭാവവും, തിഥിയും അവയുടെ നന്മതിന്മകളും പ്രാധാന്യവും നിരന്തരം മാറിക്കൊണ്ടിരിക്കുന്നത് 9 ഗ്രഹങ്ങൾ, അവയുടെ ദൃഷ്ടി, ഉച്ചനീചത്വം, സ്വക്ഷേത്രം- ബന്ധു ക്ഷേത്രം - ശത്രു ക്ഷേത്രം, യോഗം തുടങ്ങി അനവധി അനവധി പരാമീറ്ററുകളുടെ അടിസ്ഥാനത്തിലാണ്. ഉദാഹരണത്തിന് പൂരം, മകം എന്ന നക്ഷത്രം 12 മാസത്തിൽ 12 തരത്തിൽ വരുന്നു. ഓരോ വർഷവും ഇതു വീണ്ടും മാറും. പിന്നെയെങ്ങിനെ നമുക്ക് പൂരം പിറന്ന പുരുഷനെന്നോ മകം പിറന്ന മങ്കയെന്നോ പറയാനാകും. ജാതകഗണനയിലും പൊരുത്തത്തിന്റെ വിലയിരുത്തലിലും നന്മകൾ മാത്രമെടുത്ത് മാർഗനിർദ്ദേശം നൽകുക. വിധി പ്രഖ്യാപിക്കുന്ന ജഡ്ജിമാരാകാതിരിക്കുക. ജാതകപൊരുത്തം മനുഷ്യനെ വഴിതെറ്റിക്കാനും, വിവാഹം മുടക്കാനുമുള്ള ഒരു ആയുധ മാകാതിരിക്കുക. ജ്യോത്സ്യനെ ജനങ്ങൾ ആദരിക്കട്ടെ വെറുക്കാതിരിക്കട്ടെ. നന്മകൾ മാത്രം ചെയ്യുക തിന്മകൾ ആവശ്യമെങ്കിൽ സൂചിപ്പിക്കുക.

## IISH Communication Systems, Trivandrum 695 018

- For heritage products portal www.heritageproducts.in
- For IISH information and membership www.iish.org
- For daily uploaded Indian news www.dharmanews.in
- For 24 hrs English speeches www.dharmamessages.in
- For 24 hrs Malayalam speeches www.dharmaradio.in
- For queries / communication iishservice1@gmail.com
- For organising IISH lecture programs Ph. 09388203010
- For general IISH related information Ph. 09446361149
- For speeches in you tube → Dr. N. Gopalakrishnan
- Facebook speeches and news → Dr.N. Gopalakrishnan
- IISH CDs, VCDs, Pen drives & publications 0471-2490149
- Sevanam samarpanam program for poor 0471-2490149
- Astrological guidance Sri. Prabhakaran Nair 9446833600
- Spiritual/ temple Ritual guidance Sri. Murthy 9446361149
- Counselling / guidance Sri Somasundaram 9446670392

**Indian Institute of Scientific Heritage**

==========================================================

## IISH Establishments, Mazhuvanchery, Trissur 680 501

- National Heritage Center (NHC) For heritage acticities
- Bharatheeya Vidya Vihar (ISO 9001) CBSE School (BVV)
- Academy for Heritage Research and Studies (AHRS)
- Aryabhatta Heritage (reference books ) Library
- Aryabhatta Modern (reference books) Library
- Dr. C. V. Raman High Tech (reference books) Library
- Bhaskara Computer Centre for computer training
- Heritage Tailoring and Embroidery Centre for women
- Pre primary Teachers Training Centre for Women
- Heritage guest house (members) and annakshetra
- Heritage Museum (materials ) and displays
- Prasanthi Mandapam for public / family programs
- Heritage Publication Centre for publishing the books
- Heritage Books Centre for knowledge dissemination
- Mazhuvanchery Mahadeva Temple (spiritual centre)

**Contact email nhcmazhuvanchery@gmail.com**

**Contact Ph. 9446361149 /0488 240236**

ഭാരതീയ പൈതൃകത്തിന്റെ അവിഭാജ്യ ഘടകമാണ് ജ്യോതിഷം. ആറാമത്തെ വേദാംഗമാണിത്. ശുദ്ധ ഗണിതം, ശുദ്ധ ജ്യോതിശാസ്ത്രം, പിന്നെ പ്രവചനം ഈ മൂന്നും ചേർന്നതാണ് ജാതകം. ഇത് പഠിച്ച്, ജീവിതത്തിൽ പകർത്തി ജീവിക്കണമെന്നാരും നിർദ്ദേശിച്ചിട്ടില്ല. ജീവിക്കാൻ ജാതകത്തിന്റെ ആവശ്യമേ ഇല്ല. പിന്നെ ഭൂതകാലം, വർത്തമാനകാലം, ഭാവികാലം അറിയാൻ ഇന്നു നിലവിലുള്ള ഒരേ ഒരു മാർഗ്ഗമിതാണ്. വിശ്വസിച്ചാലും ഇല്ലെങ്കിലും! ഉപയോഗിച്ചാലും ഇല്ലെങ്കിലും

ഈ ലോകത്തിൽ നടക്കുന്ന സയിന്റിഫിക്കായിട്ടുള്ളതോ അല്ലാത്തതോ ആയ ഒരു പ്രവചനവും നൂറു ശതമാനവും ശരിയാകണമെന്നില്ല. അതുപോലെതന്നെയാണ് ജാതക വിശകലനവുമെന്നു നാം വ്യക്തമായി അറിയണം. എന്നാൽ വിവാഹത്തിനായുള്ള 10 പൊരുത്തങ്ങൾക്ക് ഒരു യുക്തിയുമില്ല, ന്യായീകരണവുമില്ല. പണ്ടുള്ള ആരോ അതുണ്ടാക്കി നാം ചേരുംപടി ചേർക്കുന്നു എന്നു മാത്രം. ഈ വിവാഹ പൊരുത്ത പരിശോധന നിർത്തേണ്ട സമയം അതിക്രമിച്ചിരിക്കുന്നു

– ഡോ. എൻ. ഗോപാലകൃഷ്ണൻ